## ശാന്തിമന്ത്രം

**ഓം പൂർണമദഃ പൂർണമിദം**
**പൂർണാത് പൂർണമുദച്യതേ**
**പൂർണസ്യ പൂർണമാദായ**
**പൂർണമേവാവശിഷ്യതേ**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

ഓം ദൃശ്യമായ ഈ പ്രപഞ്ചം പൂർണ്ണമാണ് (അനന്തമാണ്). അദൃശ്യമായ ബ്രഹ്മവും പൂർണ്ണമാണ് (അനന്തമാണ്). അദൃശ്യമായ ബ്രഹ്മത്തിൽ നിന്ന് ദൃശ്യമായ ഈ പ്രപഞ്ചം ഉദ്ഭവിച്ചുകഴിഞ്ഞാലും അത് (അദൃശ്യമായ ബ്രഹ്മം) പൂർണ്ണമായിത്തന്നെ അവശേഷിക്കുന്നു.

# ഈശോപനിഷത് (അർഥസഹിതം)

ഓം ഈശാ വാസ്യമിദം സർവം
യത്കിഞ്ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാ
മാ ഗൃധഃ കസ്യസ്വിദ്ധനം 1

ഈ പ്രപഞ്ചത്തിലുള്ള ചരാചരങ്ങളെല്ലാം ഈശ്വരനാൽ മറയ്ക്കപ്പെടേണ്ടതാണ് (സർവ്വവും ഈശ്വരമയമായി കാണേണ്ടതാണ്). ആ ത്യാഗത്താൽ (മേൽപറഞ്ഞപ്രകാരം സർവ്വവും ഈശ്വരനായി കാണുന്നവൻ എല്ലാ കാമനകളെയും ത്യജിച്ചിട്ട്) ആത്മാവിനെ പാലിക്കേണ്ടതാണ്. മറ്റാരുടെയും ധനത്തെ ആഗ്രഹിക്കുവാനും പാടില്ല.

കുർവന്നേവേഹ കർമാണി
ജിജീവിഷേച്ഛതം സമാഃ
ഏവം ത്വയി നാന്യഥേതോഽസ്തി
ന കർമ ലിപ്യതേ നരേ 2

ഈ ലോകത്തിൽ കർമ്മങ്ങൾ (സ്വധർമ്മം) ചെയ്തുകൊണ്ട് തന്നെ പരമാവധി പുരുഷായുസ്സായ നൂറു വർഷം ജീവിക്കാനിച്ഛിക്കേണ്ടതാണ്. ഇപ്രകാരം സ്വധർമ്മമനുഷ്ഠിച്ച് ജീവിച്ചാൽ അയാളെ കർമ്മമാലിന്യം ബാധിക്കുകയില്ല. കർമ്മബന്ധനമൊഴിവാക്കാന് ഇതല്ലാതെ വേറെ മാർഗ്ഗമില്ല.

**അസുര്യാ നാമ തേ ലോകാ**
**അന്ധേന തമസാഽഽവൃതാഃ**
**താംസ്തേ പ്രേത്യാഭിഗച്ഛന്തി**
**യേ കേ ചാത്മഹനോ ജനാഃ** 3

സ്വന്തം ആത്മാവിനെ ഹനിക്കുന്നവർ മരിച്ച ശേഷം സൂര്യനില്ലാത്തതും (അഥവാ ആസുരികവും), അന്ധകാരത്താലവൃതവുമായ ലോകങ്ങളെ പ്രാപിക്കുന്നു.

**അനേജദേകം മനസോ ജവീയോ**
**നൈനദ്ദേവാ ആപ്നുവൻ പൂർവമർഷത്**
**തദ്ധാവതോഽന്യാനത്യേതി**

**തിഷ്ഠത്തസ്മിന്നപോ മാതരിശ്വാ ദധാതി 4**

അത് (ആ ബ്രഹ്മതത്വം) മാറ്റമില്ലാത്തതും, ഏകവും, മനസ്സിനെക്കാൾ വേഗതയുള്ളതുമാകുന്നു. ഇന്ദ്രിയങ്ങൾക്കതിനെ ഗ്രഹിക്കുവാൻ സാദ്ധ്യമല്ല. അത് അവയെ എപ്പോഴും അതിവർത്തിച്ച് നിൽക്കുന്നു. നിന്നനിലയ്ക്കു നിന്നുകൊണ്ട് അത് ഓടിക്കൊണ്ടിരിക്കുന്ന മനസ്സിനെയും ഇന്ദ്രിയങ്ങളെയും അതിഗമിക്കുന്നു. അതിനെ ആധാരമാക്കി വായു എല്ലാ പ്രാണികളെയും നിലനിർത്തുന്നു.

**തദേജതി തന്നൈജതി**
**തദ്ദൂരേ തദ്വന്തികേ**
**തദന്തരസ്യ സർവസ്യ**
**തദു സർവസ്യാസ്യ ബാഹ്യതഃ 5**

അത് (ആ ആത്മതത്വം) ചലിക്കുന്നു; അത് ചലിക്കുന്നുമില്ല. അത് ദൂരെയാണ്; അത് അടുത്തുമാണ്. അത് സകലതിന്റെയും ഉള്ളിലുണ്ട്. അത് ഇതിന്റെയെല്ലാം പുറമെയും ഉണ്ട്.

യസ്തു സർവാണി ഭൂതാനി
ആത്മന്യേവാനുപശ്യതി
സർവഭൂതേഷു ചാത്മാനം
തതോ ന വിജുഗുപ്സതേ 6

യാതൊരുവൻ സകലചരാചരങ്ങളെയും തന്നിലും (ആത്മാവിലും), സകലചരാചരങ്ങളിലും തന്നെയും കാണുന്നുവോ അവൻ ആ പ്രാണികളെയൊന്നും വെറുക്കുന്നില്ല.

യസ്മിൻ സർവാണി ഭൂതാനി
ആത്മൈവാഭൂദ്വിജാനതഃ
തത്ര കോ മോഹഃ കഃ ശോക
ഏകത്വമനുപശ്യതഃ 7

യാതൊരുവനിലാണോ എല്ലാ ജീവജാലങ്ങളും ജ്ഞാനിയുടെ ആത്മാവായി ഭവിച്ചിരിക്കുന്നത്, ഏകത്വത്തെ ദർശിക്കുന്ന അയാൾക്ക് പിന്നെ മോഹമോ, ശോകമോ എങ്ങനെയുണ്ടാകും.

സ പര്യഗാച്ഛുക്രമകായമവ്രണ-
മസ്നാവിരം ശുദ്ധമപാപവിദ്ധം
കവിർമനീഷീ പരിഭൂഃ സ്വയംഭൂ-
ർയഥാതഥ്യതോƒർഥാൻ
വ്യദധാച്ഛാശ്വതീഭ്യഃ സമാഭ്യഃ 8

അത് (ആ ആത്മാവ്) സർവവ്യാപിയും, തേജോമയവും, ശരീരമില്ലാത്തതും, മുറിവില്ലാത്തതും, ഞരമ്പുകളില്ലാത്തതും, നിർമലവും, പാപമില്ലാത്തതും, സർവ്വസാക്ഷിയും, മനസ്സിനെ നിയന്ത്രിക്കുന്നതും, സർവ്വാതീതവും, നിരാശ്രയനായി വർത്തിക്കുന്നതുമാകുന്നു. ആ ആത്മാവ് ശാശ്വതരായ പ്രജാപതിമാർക്ക് അവരവരുടെ പ്രവൃത്തികൾ വേണ്ടപോലെ വിഭജിച്ചുകൊടുത്തു.

അന്ധം തമഃ പ്രവിശന്തി
യേƒവിദ്യാമുപാസതേ
തതോ ഭൂയ ഇവ തേ തമോ
യ ഉ വിദ്യായാം രതാഃ 9

അവിദ്യയെ (വിദ്യയല്ലാത്ത കർമ്മത്തിനെ) ഉപാസിക്കുന്നവർ അന്ധമായ ഇരുട്ടിൽ പ്രവേശിക്കുന്നു. വിദ്യയിൽതന്നെ (ദേവതാദി ജ്ഞാനത്തിൽ) തല്പരരായവർ അതിനേക്കാൾ കൂടിയ ഇരുട്ടിൽ പ്രവേശിക്കുന്നു.

**അന്യദേവാഹുർവിദ്യയാ**
**അന്യദാഹുരവിദ്യയാ**
**ഇതി ശുശ്രുമ ധീരാണാം**
**യേ നസ്തദ്വിചചക്ഷിരേ** 10

വിദ്യയുടെയും അവിദ്യയുടെയും (ദേവതാദിജ്ഞാന ത്തിന്റെയും കർമ്മാനുഷ്ഠാനത്തിന്റെയും) ഫലം വേറെവേറെയാണെന്നു പറയപ്പെടുന്നു. ഇപ്രകാര മാണ് ഇത് വ്യാഖ്യാനിച്ചുതന്ന ജ്ഞാനികളിൽ നിന്ന് ഞങ്ങൾ കേട്ടിട്ടുള്ളത്.

**വിദ്യാം ചാവിദ്യാം ച**
**യസ്തദ്വേദോഭയം സഹ**
**അവിദ്യയാ മൃത്യും തീർത്വാ**
**വിദ്യയാഽമൃതമശ്നുതേ** 11

വിദ്യയെയും അവിദ്യയെയും ഒരുമിച്ച ചെയ്യേണ്ടതാണെന്നറിയുന്നവൻ അവിദ്യകൊണ്ട് മരണത്തെ ജയിച്ചിട്ട് വിദ്യകൊണ്ട് അമൃതത്തെ പ്രാപിക്കുന്നു.

**അന്ധം തമഃ പ്രവിശന്തി**
**യേ$\neq$സംഭൂതിമുപാസതേ**
**തതോ ഭൂയ ഇവ തേ തമോ**
**യ ഉ സംഭൂത്യാം രതാഃ** 12

അവ്യക്തത്തിനെ (പ്രകൃതിയെ) ഉപാസിക്കുന്നവർ അന്ധമായ ഇരുട്ടിൽ പ്രവേശിക്കുന്നു. വ്യക്തത്തിൽ (ഹിരണ്യഗർഭോപാസനയിൽ) മാത്രം തല്പരരായവർ അതിനേക്കാൾ കൂടിയ ഇരുട്ടിൽ പ്രവേശിക്കുന്നു.

**അന്യദേവാഹുഃ സംഭവാദ്**
**അന്യദാഹുരസംഭവാത്**
**ഇതി ശുശ്രുമ ധീരാണാം**
**യേ നസ്തദ്വിചചക്ഷിരേ** 13

അവ്യക്തത്തിന്റെയും വ്യക്തത്തിന്റെയും ഉപാസനകളുടെ ഫലം വേറെവേറെയാണെന്നു പറയപ്പെടുന്നു. ഇപ്രകാരമാണ് ഇത് വ്യാഖ്യാനിച്ചു തന്ന ജ്ഞാനികളിൽ നിന്ന് ഞങ്ങൾ കേട്ടിട്ടുള്ളത്.

**സംഭൂതിം ച വിനാശം ച**
**യസ്തദ്വേദോഭയം സഹ**
**വിനാശേന മൃത്യും തീർത്വാ**
**സംഭൂത്യാ$f$മൃതമശ്നുതേ** 14

അവ്യക്തത്തിന്റെയും വ്യക്തത്തിന്റെയും ഉപാസനകൾ ഒരുമിച്ചു ചെയ്യേണ്ടതാണെന്നറിയുന്നവൻ അവ്യക്തോപാസന കൊണ്ട് മരണത്തെ ജയിച്ചിട്ട് വ്യക്തോപാസന കൊണ്ട് അമൃതത്തെയും പ്രാപിക്കുന്നു.

**ഹിരണ്മയേന പാത്രേണ**
**സത്യസ്യാപിഹിതം മുഖം**
**തത്ത്വം പൂഷന്നപാവൃണു**
**സത്യധർമായ ദൃഷ്ടയേ** 15

സ്വർണ്ണമയമായ പാത്രത്താൽ (ജ്യോതിമയമായ ആവരണത്താൽ) സത്യത്തിന്റെ മുഖം (സത്യ സ്വരൂപവും ആദിത്യമണ്ഡലത്തിൽ സ്ഥിതി ചെയ്യുന്നതുമായ ബ്രഹ്മത്തിലേക്കുള്ള) പ്രവേശന ദ്വാരം മൂടപ്പെട്ടിരിക്കുന്നു. ഹേ ആദിത്യാ, ശരിയായ ധർമ്മത്തെ പാലിക്കുന്ന എനിക്ക് അങ്ങയെ കാണുന്നതിനായി ഈ മൂടിയെ മാറ്റിത്തന്നാലും.

**പൂഷന്നേകർഷേ യമ സൂര്യ പ്രാജാപത്യ**
**വ്യൂഹ രശ്മീൻ സമൂഹ തേജഃ**
**യത്തേ രൂപം കല്യാണതമം തത്തേ പശ്യാമി**
**യോƒസാവസൗ പുരുഷഃ സോƒഹമസ്മി** 16

ലോകത്തെ പോഷിപ്പിക്കുന്നവനും, ഏകനായി ഗമിക്കുന്നവനും, സർവ്വനിയന്താവും, പ്രജാപതി യുടെ പുത്രനുമായ ഹേ സൂര്യാ, അവിടുത്തെ രശ്മികളെ ഒരുമിച്ചുചേർത്ത് മാറ്റി നിർത്തിയാലും. തേജോമയവും അതിശോഭനവുമായ അവിടുത്തെ രൂപം ഞാൻ കാണട്ടെ. ആദിത്യമണ്ഡലത്തി ലിരിക്കുന്ന ആ പുരുഷൻ ഞാൻ തന്നെയാണ്.

**വായുരനിലമമൃതമഥേദം ഭസ്മാന്തം ശരീരം**
**ഓം ക്രതോ സ്മര കൃതം സ്മര**
**ക്രതോ സ്മര കൃതം സ്മര** 17

മരിക്കുവാൻ പോകുന്ന എന്റെ പ്രാണവായു അനശ്വരനായ വായുദേവതയെ പ്രാപിക്കട്ടെ. പിന്നീട് ഈ സ്ഥൂലശരീരം ഭസ്മമായിത്തീരട്ടെ. ഓങ്കാരസ്വരൂപനും സങ്കല്പാത്മകനുമായ ഹേ അഗ്നേ, എന്റെ പ്രവൃത്തികളെ സ്മരിച്ചാലും, ചെയ്തിട്ടുള്ളതിനെ സ്മരിച്ചാലും.

**അഗ്നേ നയ സുപഥാ രായേ അസ്മാൻ**
**വിശ്വാനി ദേവ വയുനാനി വിദ്വാൻ**
**യുയോധ്യസ്മജ്ജുഹുരാണമേനോ**
**ഭൂയിഷ്ഠാം തേ നമ ഉക്തിം വിധേമ** 18

ഹേ അഗ്നിദേവാ, എല്ലാ കർമ്മങ്ങളെയും ജ്ഞാനങ്ങളെയും അറിയുന്ന അവിടുന്ന് കർമ്മഫലങ്ങളെ അനുഭവിക്കുന്നതിനായി എന്നെ നല്ല വഴിയിലൂടെ കൊണ്ടുപോയാലും. കുടിലമായ പാപത്തെ എന്നിൽ നിന്ന് നീക്കിയാലും. അങ്ങേയ്ക്കു വളരെ നമസ്കാരവചനങ്ങൾ പറയാം.

**ഇതി ഈശോപനിഷത്**

**ഓം പൂർണമദഃ പൂർണമിദം പൂർണാത് പൂർണമുദച്യതേ**
**പൂർണസ്യ പൂർണമാദായ പൂർണമേവാവശിഷ്യതേ**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

# ഈശാവാസ്യോപനിഷദ്
# ശ്രീനാരായണഗുരുവിന്റെ തർജ്ജമ

ഈശൻ ജഗത്തിലെല്ലാമാ-
വസിക്കുന്നതുകൊണ്ടു നീ
ചരിക്ക മുക്തനായാശി
ക്കരുതാരുടെയും ധനം.

അല്ലെങ്കിലന്ത്യം വരെയും
കർമ്മം ചെയ്തിങ്ങസങ്ഗനായ്
ഇരിക്കുകയിതല്ലാതി-
ല്ലൊന്നും നരനു ചെയ്തിടാൻ.

ആസുരം ലോകമൊന്നുണ്ട്
കുരിരുട്ടാലതാവൃതം
മോഹമാർന്നാത്മഹന്താക്കൾ
പോകുന്നു മൃതരായതിൽ.

ഇളകാതേകമായേറ്റം
ജിതമാനസവേഗമായ്
മുന്നിലാമതിലെത്താതെ
നിന്നുപോയിന്ദ്രിയാവലി.

അതു നില്ക്കുന്നു പോകുന്നി-
തോട്ടുമന്യത്തിനപ്പുറം
അതിൻ പ്രാണസ്പന്ദനത്തി-
ന്നധീനം സർവകർമ്മവും.

അതു ലോലമതലോല-
മതു ദൂരമതന്തികം
അതു സർവ്വാന്തരമതു
സർവത്തിന്നും പുറത്തുമാം.

സർവഭൂതവുമാത്മാവി-
ലാത്മാവിനെയുമങ്ങനെ
സർവഭൂതത്തിലും കാണു-
മവനെന്തുള്ളു നിന്ദ്യമായ്?

തന്നിൽ നിന്നന്യമല്ലാതെ-
യെന്നു കാണുന്നു സർവവും
അന്നേതു മോഹമന്നേതു
ശോകമെകത്വദൃക്കിന്?

പങ്കമറ്റംഗമില്ലാതെ
പരിപാവനമായ് സദാ
മനസ്സിന്മനമായ് തന്നിൽ
തനിയേ പ്രോല്ലസിച്ചിടും.

അറിവാൽ നിറവാർന്നെല്ലാ-
മറിയും പരദൈവതം
പകുത്തു വെവ്വേറായ് നൽകീ
മുൻപോലി വിശ്വമൊക്കെയും.

അവിദ്യയെയുപാസിക്കു-
ന്നവരന്ധതമസ്സിലും
പോകുന്നു വിദ്യാരതര-
ങ്ങതേക്കാൾ കൂരിരുട്ടിലും.

അവിദ്യകൊണ്ടുള്ളതന്യാ
വിദ്യകൊണ്ടുള്ളതന്യമാം
എന്നു കേൾക്കുന്നിതോതുന്ന
പണ്ഡിതന്മാരിൽനിന്നു നാം.

വിദ്യാവിദ്യകൾ രണ്ടും ക-
ണ്ടറിഞ്ഞവരവിദ്യയാൽ
മൃത്യുവെത്തരണം ചെയ്തു
വിദ്യയാലമൃതാർന്നിടും.

അസംഭൂതിയെയാരാധി-
പ്പവരന്ധതമനസ്സിലും
പോകുന്നു സംഭൂതിരത-
രതേക്കാൾ കൂരിരുട്ടിലും.

സംഭ്രൂതികൊണ്ടുള്ളതന്യ-
മസംഭ്രൂതിജമന്യമാം
എന്നു കേൾക്കുന്നിതോതുന്ന
പണ്ഡിതന്മാരിൽനിന്നു നാം.

വിനാശംകൊണ്ടു മൃതിയെ-
ക്കടന്നമൃതമാം പദം
സംഭ്രൂതികൊണ്ടു സം പ്രാപി-
ക്കുന്നു രണ്ടുമറിഞ്ഞവർ.

മൂടപ്പെടുന്നു പൊൻപാത്രം-
കൊണ്ടു സത്യമതിൻ മുഖം
തുറക്കുകതു നീ പൂഷൻ!
സത്യധർമ്മനു കാണുവാൻ.

പിറന്നാദിയിൽ നിന്നേക-
നായി വന്നിങ്ങു സൃഷ്ടിയും
സ്ഥിതിയും നാശവും ചെയ്യും
സൂര്യ! മാറ്റുക രശ്മിയെ.

അടക്കുകിങ്ങു കാണ്മാനായ്
നിൻ കല്ല്യാണകളേബരം
കണ്ടുകൂടാത്തതായ് കണ്ണു-
കൊണ്ടു കാണപ്പെടുന്നതായ്.

നിന്നിൽ നിൽക്കുന്ന പുരുഷാ-
കൃതിയേതാണതാണു ഞാൻ;
പ്രാണൻ പോമന്തരാത്മാവില്;
പിൻപു നീറാകുമീയുടൽ.

ഓമെന്നു നീ സ്മരിക്കാത്മൻ!
കൃതം സർവ്വം സ്മരിക്കുക
അഗ്നേ! ഗതിക്കായ് വിടുക
സന്മാർഗ്ഗത്തുടെ ഞങ്ങളെ.

ചെയ്യും കർമ്മങ്ങളെല്ലാവു-
മറിഞ്ഞീടുന്ന ദേവ! നീ
വഞ്ചനം ചെയ്യുമേനസ്സു
ഞങ്ങളിൽ നിന്നു മാറ്റുക.
അങ്ങേയ്ക്കു ഞങ്ങൾ ചെയ്യുന്നു
നമോവാകം മഹത്തരം.